ന്നു വേണ്ട പണം സംഭരിപ്പിക്കയാണ് നികുതിയുടെ ഉദ്ദേശമെന്നും, അക്കാര്യത്തിൽ നികുതി കൊടുക്കാനുള്ള ത്രാണിയേയോ മറ്റോ നോക്കേണ്ടതില്ലെന്നും ആണ് ഈ സിദ്ധാന്തം പ്രതിപാദിക്കുന്നത്. പൊതുജനങ്ങൾക്ക്, കഴിവുള്ളേടത്തോളം ഉപദ്രവവും ക്ഷോഭവും കുറച്ച്, ആവശ്യമുള്ളത്ര ധനം ശേഖരിക്കയാണ് നികുതി വാങ്ങുന്ന ആളുടെ കൃത്യം. അതുകൊണ്ട് ഓരോരുത്തരും തന്റെ വരവിന്നനുസരിച്ച് നികുതി കൊടുപ്പാൻ നിർബ്ബന്ധിതരാവണം. ഈ സിദ്ധാന്തം വ്യക്തികളുടെ ആപേക്ഷികസ്ഥിതിഗതികളെ തീരെ അവഗണിക്കുന്നു. ഇതനുസരിച്ച്, നികുതിദായകന്മാരുടെ ഇടയിൽ വലിയ പ്രതിഷേധമോ ക്ഷോഭമോ ഉണ്ടാക്കാതെ നല്ലൊരു സംഖ്യ പിരിഞ്ഞു കിട്ടുവാൻ സഹായിക്കുന്ന ഏതു നികുതിയും നല്ലതാണെന്നു തന്നെ ഗണിക്കപ്പെടുന്നു. ഈ തത്വത്തെ ഇക്കാലത്തു സമുൽഘോഷിക്കാറില്ലെങ്കിലും, ആധുനിക നികുതിസ്സമ്പ്രദായത്തിന്റെ അടിയിൽ കിടക്കുന്ന സംഗതി ഇതുതന്നെയാണ്.

ഒരു രാഷ്ട്രത്തിലുള്ള പ്രജകൾ തങ്ങളുടെ ശക്തിക്കനുസരിച്ച സംഖ്യ ഗവമ്മേണ്ടിലേക്കു നികുതിയായി കൊടുക്കണമെന്നുള്ള സിദ്ധാന്തത്തിന് 'ധനശക്തിസിദ്ധാന്തം' (The faculty theory of taxation) എന്നു പറയുന്നു. ഇതുപ്രകാരം വ്യക്തിയുടെ ധനത്തിന്റെ ശക്തിയെയാണ് ആയാളടയ്ക്കേണ്ട നികുതിയുടെ മാനദണ്ഡമായി കണക്കാക്കുന്നത്. ഇതിനെ നോക്കുമ്പോൾ ധനികന്മാരാണ് നികുതിയിൽ മിക്ക ഭാഗവും അടക്കേണ്ടതെന്നു കാണാം. എ)

ന്നാൽ ഈ തത്വപ്രകാരം ശക്തിയെ അളക്കേണ്ടതേതു തോതിലാണെന്ന കാര്യത്തിൽ വാദപ്രതിവാദം ഉണ്ട്. വിനിയോഗം (Consumption), വസ്തുവകകഠം, ധനാഗമം എന്നിവയെ ആസ്പദിച്ചു വേണം നികുതിദാനശക്തിയെ അളക്കാൻ എന്നാണു ചിലരുടെ പക്ഷം. ഇവയിൽ ആദ്യത്തേതു് ആശാസ്യമല്ല. കാരണം ദരിദ്രന്മാരുടെ വിനിയോഗം അവരുടെ ധനാഗമത്തിനോ ധനസ്ഥിതിക്കോ മിക്കപ്പോഴും അനുരൂപമായിരിക്കയില്ല. വസ്തുവകകളും ശരിയായ മാനദണ്ഡമല്ല. കാരണം വസ്തുവകകളുടെ ഉൽപാദനക്ഷമത (Productivity) വ്യത്യാസപ്പെടുന്നതും യാതൊരു വസ്തുവകകളും ഇല്ലാത്ത ആളുകഠംക്കു ചിലപ്പോഠം ധനാഗമം മററു പ്രകാരത്തിൽ ധാരാളം ഉള്ളതായിക്കാണുന്നതും ആണു്.

എന്നാൽ ധനാഗമത്തെ ആസ്പദിച്ചു നികുതിദാനശക്തിയെ കണക്കാക്കുന്നതു് ഒരുവിധം കൊള്ളാം. ആധുനികസമുദായത്തിൽ അതിനെയാണു് മാനദണ്ഡമായി സ്വീകരിച്ചിട്ടുള്ളതു്. പക്ഷേ ഓരോ വ്യക്തിയുടേയും സ്ഥിതിഗതികഠംക്കും കുടുംബബാദ്ധ്യതകഠംക്കും മററും അനുസരിച്ചു് അവന്റെ ധനാഗമത്തിന്റെ ഉപയോഗിതയ്ക്കു് ഏററക്കുറച്ചിലുണ്ടാവുമെന്നുള്ളതും സ്പഷ്ടമാണു്. നികുതി ചുമത്തുമ്പോഠം ആ സംഗതിയും പരിഗണിക്കേണ്ടതത്രെ. ഇക്കാലത്തു് ഒരു നിശ്ചിതസംഖ്യയ്ക്കു താഴെയുള്ള ധനാഗമത്തിന്മേൽ നികുതി കെട്ടാതിരിക്കുന്നതും ഇക്കാരണത്താലാണു്. സമുദായത്തിന്റെ ഉൽപാദനക്ഷമതയെ തടയുകയോ ധനം സമ്പാദിക്കുവാനുള്ള വാസനയെ വ്യക്തിക

ളിൽ ഇല്ലാതാക്കുകയോ ചെയ്യുന്ന മട്ടിലുള്ള നികുതി അനാശാസ്യമാണെന്നുള്ളതും ശക്തിസിദ്ധാന്തത്തിലെ പ്രധാനതത്വമാണ്. എന്നാൽ നികുതി കൊടുക്കുവാനുള്ള ആപേക്ഷികശക്തിയെ (Relative ability) അളക്കുവാൻ കൃത്യമായ ഒരുപാധിയുമില്ലെന്നുള്ളതാണ് ഈ സിദ്ധാന്തത്തിൻെറ ഒരു ന്യൂനത.

## നികുതിയെപ്പററിയുള്ള സാമ്യവാദസിദ്ധാന്തം.
## (The social principle of taxation)

കേവലം ധനശേഖരണത്തിനുവേണ്ടി മാത്രമായിരിക്കരുത് നികുതി എന്നാണ് സാമ്യവാദികളുടെ പക്ഷം. അതുകൊണ്ട സാമുദായികമായ ഒരു ഉദ്ദേശ്യമുണ്ടായിരിക്കണമെന്നാണവർ പറയുന്നത്. സമുദായത്തിൽ ധനവിതരണം സമമാക്കുന്ന വിധത്തിലായിരിക്കണം നികുതിയുടെ തോത് എന്നിവർ പറയുന്നു. ഇതംഗീകരിച്ചാൽ ധനികന്മാക്ക് അളവിൽകവിഞ്ഞ നികുതി കെട്ടേണ്ടതായ്വരും. നികുതി കൊടുപ്പാനുള്ള ശക്തിയുടെ താരതമ്യവിചാരമേ ഈ സമ്പ്രദായത്തിൽ സാദ്ധ്യമല്ല. അങ്ങിനെ വരുമ്പോഠം സമുദായത്തിൽ ധനോൽപാദനത്തിനുള്ള വാഞ്ഛ കുറയുകയും സാമ്പത്തികാധഃപതനം ഉണ്ടാകയും ചെയ്യും. പുറമെ നികുതിയായി പിരിച്ച പണത്തിൽനിന്നു സാമ്യവാദികളുടെ അഭിപ്രായമനുസരിച്ച പൊതുജനനന്മകഠം ചെയ്യുന്നതല്ലാതെ അവർ പറയുമ്പോലെ സമുദായത്തിലെ ധനവിതരണത്തെ സമീകരിക്കുവാനുള്ള ഉദ്യമം ഗവമ്മേണ്ടിൻെറ ചുമതലയിൽ പെട്ടതല്ല.

പദാൎത്ഥങ്ങളുടെ വിനിയോഗത്തെ ക്രമപ്പെടുത്തുന്നതിനുള്ള ചില നികുതികൾ ഉണ്ട്. മദ്യങ്ങൾ, ലഹരിപദാൎത്ഥങ്ങൾ, സുഖസാമഗ്രികൾ എന്നിവയ്ക്കുള്ള നികുതികൾ അത്തരത്തിൽ പെട്ടവയാണു്. ആദ്യത്തെ രണ്ടു വകയിലുള്ള നികുതികൊണ്ടുദ്ദേശിക്കുന്നതു ധനശേഖരമല്ല, സന്മാൎഗ്ഗപരിപാലനമാണ്. എന്നാൽ വാസ്തവത്തിൽ ഇത്തരം നികുതികളിൽനിന്നാണു് ഗവൎമ്മേണ്ടിലേയ്ക്കു ധാരാളം മുതലെടുപ്പുണ്ടാകുന്നതു്.

നികുതിയെ സംബന്ധിക്കുന്ന സൎവ്വ സിദ്ധാന്തങ്ങൾക്കും അനുസരിച്ചുള്ള ഒരു പ്രായോഗികപദ്ധതി രൂപവൽക്കരിക്കുന്ന കാൎയ്യം വളരെ പ്രയാസമാണ്. ആധുനികരാഷ്ട്രങ്ങൾ ഈ വക തത്വങ്ങളെയെല്ലാം കൂട്ടിച്ചേൎത്തു ത്യാജ്യാംശം ത്യജിച്ചു് സ്വീകാൎയ്യമായ ഭാഗങ്ങളെ സ്വീകരിച്ചാണു് നികുതിപദ്ധതികൾ ഏൎപ്പെടുത്തിയിട്ടുള്ളതു്. ഇന്നത്തെ ഗവൎമ്മേണ്ടിനുള്ള ചെലവുകളുടെ വലിപ്പംനിമിത്തം ധനശേഖരത്തിന്റെ പരിമാണം വൎദ്ധിപ്പിക്കുന്നതു് അത്യന്തം പ്രധാനമാണ്. എന്നാൽ മിതവ്യയം, ന്യായം എന്നിവയെ ഒരിക്കലും വിഗണിക്കാവുന്നതല്ല. ഓരോ വ്യക്തിയേയും സംബന്ധിക്കുന്നവിധത്തിൽ നികുതി പ്രത്യേകം പ്രത്യേകം രൂപീകരിക്കുവാൻ പ്രയാസമാണെങ്കിലും ന്യായമായവിധത്തിൽ സൎവ്വൎക്കും ബാധകമായ ചില സാമാന്യപദ്ധതികൾ രൂപവൽക്കരിക്കുവാൻ വളരെ വിഷമമുണ്ടാകയില്ല.



# ശുദ്ധിപത്രം.

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 77 | 1 | യോജകക്ക് | യോക്താക്കൾക്ക് |
| 87 | 4 | തിഭജനം | വിഭജനം |
| 117 | 13 | ചായ | പായ |
| 129 | 9 | വിക്രത | വിക്രയ |
| 145 | 8 | മുഖ | മുഖ്യ |
| 146 | 22 | പ്രവൎത്തനരതംൾ | പ്രവൎത്തനരീതികൾ |
| 159 | 13 | അസ്റ്റർഡാം | ആംസ്റ്റർഡാം |
| 165 | 14 | നഷ്ടത്തിൽനിന്നു് | നഷ്ടത്തിൽനിന്നു രക്ഷപ്പെടുവാൻ |
| 167 | 3 | പരിണാമ | പരിമാണ |
| 182 | 15 | പ്രതത്നം | പ്രയത്നം |
| 189 | 13 | എന്നു് | എന്നും |
| 195 | 10 | ഉരു | ഒരു |
| 195 | 12 | ധാതുവാണു് | ധാതുവെസ്സംബന്ധിച്ചതാണു്. |
| 205 | 3 | വസ്തു | വസ്ഥ |
| 210 | 23 | തമ്മിൽ | നമ്മിൽ |
| 221 | 1 | ശാലയിൽ | ശാഖയിൽ |
| 225 | 21 | മൂന്നുദാഹരണ | മുന്നുദാഹരണ |
| 233 | 2 | ഇൽപന്ന | ഉൽപന്ന |
| 244 | 25 | അതിലെയും | അതിലെല്ലു് |
| 249 | 17 | ജോൺ സ്റ്റുവട്ട്നിൽ | ജോൺ സ്റ്റുവട്ട്മിൽ |
| 260 | —(1) എന്നതു പണത്തിന്റെ ക്രയണശക്തി എന്നതിനു മുമ്പിൽ ചേൎക്കണം. | | |
| 310 | 7 | ചത്തയാണെന്നും | ചിന്തയാണെന്നും |
| 370 | 12 | കരെ | കരം |
| 408 | | ബിൽ | ബി |





